പുസ്തകം ൧                                                  ലക്കം ൩

൧൮൯൪. ൧൦൭൦ മിഥുനം ൩൦ ൹

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശി

കലല്ലാതെ പുകഴ [illegible]ലാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

[illegible] വിവരം.

# ADVERTISEMENTS

പുസ്തകം ൧ • ൧൦൬൭ മിഥുനം ലക്കം ൩

# മലങ്കര
# ഇടവകപത്രിക

മംഗളം.

വിണ്ണിൽതാതവലംവെടിഞ്ഞു പശുവുണ്ണുന്നൊരുപുല്ലിൽകിട_
ന്നുണ്ണി ഉണ്ടുചുളുക്കിയുണ്ണി മുലയുണ്ണുന്നമ്മചൊല്ലുന്നതും.
നണ്ണികൊണ്ടുകിടന്ന രണ്ടുകരവും കാലുംകടത്തീട്ടുമോ_
ശ്ശുണ്ണികളൊരുപാദമെൻ്റെമനസ്സിൽ തോന്നേണമെദൈവമെ.

പി. കെ. കൊച്ചീപ്പൻ തരകൻ.

## പ്രത്യേക പരസ്യം.

[നമ്പ്ര ൨൦]

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സ
മെത്രാപ്പോലീത്തായിൽ നിന്നു.

നമ്മുടെ സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാരപുസ്തക ങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർ തോമ്മസ് അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നാ യി പ്രസിദ്ധപ്പെട്ടത്തിയിരിക്കുന്നതിനാൽ ഇതിനു മുമ്പു അന്യ അച്ചുക്കൂട്ട ങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ൧൦൬൭ നമ്പ്ര ൨൦ാം ലക്കം ൧ പത്രികയിൽ പ്രസിദ്ധപ്പെട്ടത്തിയിരിക്കുന്നതുപോലെ സിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെട്ടത്തുന്ന നമസ്കാരപുസ്തകങ്ങൾ മാ ത്രമെ വാങ്ങി ഉപകരിക്കാവു എന്നു നമ്മുടെ സത്യവിശ്വാസ സഭയിൽഉ ൾപ്പെട്ട എല്ലാവരെയും ഇതിനാൽ തെര്യപ്പെട്ടത്തിയിരിക്കുന്നു.

എന്നു ൧൦൬൭ മകരം ൨൬ന്നു-
കോട്ടയത്തുസിമ്മനാരിയിൽ നിന്നും.

## പരസ്യം.

മലങ്കര ഇടവകപ്പത്രിക ൧ ാംപുസ്തകം ൩ാം ലക്കം വരെ കഴിഞ്ഞ ട്ടും പത്രവരി ഇതെവരെ അടക്കാത്തവർ രസീതുകൊണ്ടുവരുന്ന ആറ വശമൊ തപാൽ മണിഓഡരായൊ പത്രവരി ഇനിഎങ്കിലും താമസ ത്തിനിടവരുത്താതെ അയച്ചുതരുവാറാകണം- എന്നു

പി. ജെ. ഇട്ടൂപ്പ് മാനേജർ

## പരസ്യം

മലങ്കര ഇടവകപ്പത്രിക ൧-ാം പുസ്തകം ൩-ാം ലക്കം ൧൨-ാം നമ്പ്രൽ എ- പെ- പെ- ബ. മലങ്കര ഇടവകയുടെ മാർ ദീവന്നാദ്യോസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിനുവിപരീതമായി ചിലപുസ്തക കള്ളവടകാറരു നമസ്കാരപുസ്തകങ്ങൾ വിററുവരുന്നതായി അറിയുന്നു- എന്നാൽ ഇനി അങ്ങനെ അന്യഅച്ചുക്കൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ ഏതു കള്ളവടകാരിലുവച്ചു കണ്ടുപിടിക്കുന്നുവൊ അവരുടെ പേരിൽ ക്രിമിനാലായി അന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതുകൂടാതെ നഷ്ടത്തിന്നു സിവിൽ വ്യവഹാരവും കൊടുക്കുന്നതാകുന്നു എന്നുതിഞ്ഞപ്പെടുത്തിയിരിക്കുന്നു-

എന്നു മാനേജർ

---

കോട്ടയംമുതൽ വടക്കോട്ടുള്ള മലങ്കരഇടവകപ്പത്രികയുടെ പത്രവരി പിരിക്കുന്നതിനായി. കോട്ടയം നാട്ടകംപ്രവൃത്തിയിൽ കൊല്ലനാട്ടുകരയിൽ വരയന്നൂര മത്തായി ഉലഹന്നൻ എന്ന ആളിനെ നിയമിച്ചു രസീത ഒപ്പിട്ടു ഏല്പിച്ചു അയച്ചിരിക്കുന്നതിനാൽ പത്രവരി കൊടുപ്പാനുള്ളവർ എല്ലാവരും -ടി- മത്തായി ഉലഹന്നൻെറ പക്കൽ കൊടുത്തു രസീതു വാങ്ങിക്കെണ്ടതും അവരവർ കൊടുക്കുന്ന തുക ആണ്ടു മാസം തീയതി കൂടി എഴുതി രശീതിൽ ഒപ്പിടെണ്ടതും അവധി പറഞ്ഞു ബുദ്ധിമുട്ടിക്കാതെ അവരവർ കൊടുപ്പാനുള്ള പത്രവരി ദയവായി ഉടനെ കൊടുത്തയപ്പാറാകണമെന്നും ഇതിനാൽ അറിയിച്ചുകൊള്ളുന്നു എന്നു

൧൦൬൮ മിധുനം ൧൫൯ പി- ജെ. ഇട്ടൂപ്പ് മാനേജർ.

കർക്കടകം ൧൬-മുതൽ പത്രവരിപിരിച്ചു ഏൽപ്പിക്കുന്ന വകക്കുപത്തുരൂപായ്ക്കു ഒന്നേകാൽരൂപാ വീതംകമ്മിഷൻ കൊടുക്കുന്നതാകുന്നു.

പി- ജെ- ഇട്ടൂപ്പ. മാനേജർ

## മലങ്കര സുറിയാനി സുവിശേഷസമൂഹം.

ഈ പേരൊടുകൂടി നടന്നുവരുന്ന ഒരു സംഘത്തെക്കുറിച്ചു വായനക്കാർ ഏറക്കുറെ ഗ്രഹിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ സമൂഹം സംബന്ധിച്ചു കുറെ സംഗതികൾ പറവാനുള്ളതിൽ, സമൂഹംവക റിപ്പോൎട്ടു അടിച്ചുപ്രസിദ്ധപ്പെടുത്തുന്നതുവരെ, ഒന്നും പറയാതെ താമസിപ്പിക്കുന്നതിനു കഴിവില്ലാത്തതായ ചില സംഗതികളെകുറിച്ചു മാത്രം അല്പം പറഞ്ഞുകൊള്ളുന്നു.

ഒന്നാമതു, ഈ സമൂഹംവകയായി നടത്തിവരുന്ന കല്ലുങ്കത്രെ പുതുക്രിസ്ത്യാനിപ്പള്ളിക്കൂടത്തിൽ ഇപ്പൊൾ നൂറിൽപരം ആത്മാക്കൾ ചേൎന്നിട്ടുണ്ടു. ഇവരിൽ അധികംപേരും മാമോദിസാമുങ്ങിയവരാണ. ടി പള്ളിക്കൂടം പള്ളിയായിട്ടു പ്രതിഷ്ഠിച്ചു അവിടെ കഴിഞ്ഞമാസത്തിൽ ആദ്യം കുൎബ്ബാനചൊല്ലി. സുറിയാനിക്കാരുടെഇടയിൽ ആദ്യമായി, പുലയ

രെ ക്രിസ്ത്യാനികളായി ചേൎക്കുന്നതിലെക്കു ഉത്സാഹിച്ച ഒരാളായ കല്ലൂ
ക്കത്തു പള്ളിവികാരി, ദിവ്യശ്രീ ചാലാകരിയിൽ അച്ചനെയും ടി പള്ളിക്കാ
രെയും വളരെ ശ്ലാഘിക്കേണ്ടിയിരിക്കുന്നു.

രണ്ടാമതായിട്ടു ടി സമൂഹംവകയായി നടത്തിവരുന്ന ചെങ്ങന്നൂർ
പുതുക്രിസ്ത്യാനിപ്പള്ളിക്കൂടത്തിൽ ഏകദേശം ൫൦൦ ആത്മാക്കളോളം ഉ
ള്ളതിൽ ൯൭ ആത്മാക്കളെ കഴിഞ്ഞമാസത്തിൽ ജ്ഞാനസ്നാനപ്പെടുത്തി
യിരിക്കുന്നു. ഈ സംഗതികളിൽ യത്നം ചെയ്തുവരുന്ന ചെങ്ങന്നൂർ വേ
ദാദ്ധ്യായന സംഘസമാജികന്മാരിൽ ചിലരെയും ദിവ്യശ്രീ പൂവത്തൂർ
യാക്കോബുകത്തനാരെയും ഞങ്ങൾ ഹൃദയപൂൎവ്വമായി അഭിനന്ദിക്കുന്നു.

മൂന്നാമതു. മാർ ദീവന്നാസ്യോസ് സിമ്മനാരിയിൽ കഴിഞ്ഞ ഞാ
യറാഴ്ചമുതൽ സൺഡെസ്ക്കൂൾ നടത്തിവരുന്നു. ൩൦-ൽ പരം കുട്ടികൾ
ചേൎന്നിട്ടുമുണ്ടു താഴത്തങ്ങാടി ഇംഗ്ലീഷപള്ളിക്കൂടത്തിലെ വാദ്ധ്യാന്മാരും
ആ പള്ളിക്കൂടത്തിൽ സൺഡെസ്ക്കൂൾ നടത്തുന്നതിനു ഉത്സാഹിക്കുമെ
ന്നു വിശ്വസിക്കുന്നു.

വിശേഷിച്ചും. ടി-സംഘത്തിന്റെ കീഴായിസൺഡെസ്ക്കൂൾ നടത്തി
വരുന്ന വാദ്ധ്യാന്മാൎക്കു ഗ്രാന്റുകൊടുക്കുന്നതിനെപ്പറ്റി ൧൦൭൬ മിഥു
നത്തിൽ ചെയ്തിരുന്ന പരസ്യത്തിലെ ൩-ാം വകുപ്പിൻ പ്രകാരംഗ്രാ
ന്റുവാങ്ങുന്നതിനുമുമ്പായി സ്ക്കൂളിന്റെ വൎദ്ധനവുമുതലായവയെ കാ
ണിക്കുന്നതായ ഒരുറിപ്പോൎട്ടു എഴുതി അയക്കേണ്ടിഇരുന്നതിൽ ചുരുക്കം
പെരുമാത്രമെ ചെയ്തുകാണുന്നുള്ളു. ടി പരസ്യത്തിന്റെ ൫-ാം വ
കുപ്പിൻപ്രകാരം പ്രതിഫലേച്ശയില്ലാതെ പഠിപ്പിക്കുന്ന വാദ്ധ്യാന്മാ
രും റിപ്പോൎട്ടുഎഴുതി അയക്കുന്നതിനു മൌനമായിരിക്കുന്നതെന്തെന്നറി
യുന്നില്ലാ. സംഘംവക റിപ്പോൎട്ടു ഏറെതാമസിയാതെ അടിക്കുന്നതാക
കൊണ്ടു അതിൽഇതുംകാണിക്കത്തക്കവണ്ണം എത്രയുംവേഗത്തിൽ എഴുതി
അയപ്പാനുള്ള എല്ലാവാദ്ധ്യാന്മാരും അവരവരുടെ കൃത്യങ്ങളെശരിയാ
യിചെയ്യുമെന്നു വിശ്വസിക്കുന്നു.

എന്നു സിക്രട്ടറി
കുററികാട്ടു പൌലോസശെമ്മാശ.

൧൦൭൭ മിഥുനമാസത്തിൽ പുതുപ്പള്ളിപ്പള്ളി ഇടവകക്കാർ
എഴുതീട്ടുള്ള അസൊസേഷ്യൻ കടച്ചീട്ടുകൾക്കു വിവരം.

| | ക്ലാസ്സ |
|---|---|
| എലമല പുത്തൻ പുരക്കൽ മാണി മാണി. | ൫ |
| കരോട്ടു വറിയ്യ ചാണ്ടി. | ൫ |
| താഴത്തു കല്ലുപുരക്കൽവൎക്കി പീലിപ്പൊസ. | ൫ |
| വലിയ പാറാട്ടു മാത്തു മാത്തു. | ൫ |
| തുമ്പെൽ കൊര വൎക്കി. | ൫ |
| മററത്തിൽ കോരള കുര്യൻകത്തനാരു. | ൨ |
| പാറെക്കൽ ചാക്കൊ പുന്നൻ. | ൨ |
| കൊച്ചുകിഴക്കെക്കരെ കുര്യൻ കുര്യൻ. | ൨ |

| | ക്ലാസ്സ |
|---|---|
| വലിയപാറാട്ടു മാത്തു വക്കി. | ൧ |
| കുഴിയടിത്തറയിൽ പോത്തൻ വറുഗീസ. | ൧ |
| കൊതകരിയിൽ ഇട്ടിനയിനാൻ. | ൧ |
| മുട്ടത്തുശേരി മാത്തു മാത്തു. | ൧ |
| പെരുമ്പഴമൂലയിൽ വറുഗിസ കത്തനാരു യാക്കോബു കത്തനാരു. | ൨ |
| കുന്നംകരെ പീലിപ്പോസു ഉലഹന്നൻ. | ൨ |
| പടിഞ്ഞാറെക്കൂററു വറുഗീസുകത്തനാരു ചെറിയാൻ. | ൨ |
| ചെന്നകാട്ടു കൊറള കുഞ്ഞൻ. | ൨ |
| പാട്ടമ്മാപറമ്പിൽ വറുഗ്ീസ ചെറിയാൻ. | ൩ |
| കുന്നംപുറത്ത വറുഗീസ ചാക്കൊ. | ൩ |
| കുന്നെൽ ചാക്കൊ ചാക്കൊ. | ൩ |
| ചക്കാലക്കുഴി പുന്നൂസ പുന്നൂസ. | ൩ |
| പള്ളിക്കൽ കപ്യാരഇട്ടിപീലിപ്പൊസ. | ൩ |
| കൂട്ടുങ്കൽ തൊമ്മൻ നൈനാൻ. | ൩ |
| കാണക്കാലിൽ മാത്തുകൊച്ചുതൊമ്മൻ. | ൩ |

---

കല്ലുംകത്രെ മാർ യോഹന്നാൻ ശ്ലീഹായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള പുതുക്രിസ്ത്യാനി പുത്തൻപള്ളിയിൽ പൊയമാസം ൮-ന പുതിയ പെരുനാളു പുതിയ വെള്ളിക്കുരിശു മുതലായ സാമാനങ്ങളോടും വിശേഷാൽ പരദേശി മെന്നാർ ദേശക്കാരൻ ഗബ്രിയെൽ അച്ചൻ ടി ശെറിവാ ദെശക്കാരൻ ബെ. സ്ലീബാചെമ്മാച്ചൻ മുതൽപെരൊട്ടു കൂടി ഭംഗിയായി കഴിഞ്ഞു ടി പുതിയ വെള്ളിക്കുരിശു കല്ലുംകത്രപള്ളി എടവകയിൽ ഒരു ഗ്രഹസ്ഥ കുഡുംബക്കാരൻ സീ. പീ. ഇ. എന്ന ഒരുവനാൽ ൧൦൦-ൽ അധികം രൂപാ ചിലവു ചെയ്തു പണിയിച്ചു പൊയമാസം ൧൦-ന കല്ലുംകത്ര പള്ളിയിൽ മാർ ഗീവറുഗീസ സഹദായുടെ പെരുനാൾദിവസം ടി പള്ളിക്കു വഴിപാടു വച്ചിരിക്കുന്നു. ടി പെരുനാൾദിവസം ടി എടവകക്കാരിൽ നിന്നും മററും പല വഴിപാടുകൾ വയ്ക്കപ്പെട്ടു അയ്യനം ഉളശ രണ്ടു കരക്കാറരുടെ കൂട്ടനേൎച്ച വക പണംകൊണ്ടു ഒരു വെള്ളിധൂപക്കുററിയും ഒരു അരിപ്പിക്കായും ഒരുവൻ ഫല സ്ഫടിക മെഴുകുതിരിക്കാലും ചിലർ ഗ്ലോബ വിളക്കുകളും ചിലർ കൊടികളും പുത്തൻപള്ളിയിലും ആ സംഘക്കാരാൽ കൊടികളും വയ്ക്കപ്പെട്ടു ഇവരുടെ പള്ളികളൊടുള്ള ഭക്തികളും പുറജാതികളെ സത്യവിശ്വാസത്തിൽ ചെൎക്കുന്നതിനുള്ള ഔദാൎയ്യതയും എല്ലാപള്ളിക്കാറരും കണ്ടുപഠിച്ചു ദൈവതിരുനാമ മഹത്വത്തിന്നു ഉത്സാഹികളായി വരെണ്ടതാകുന്നു.

---

## മതസംഗതി.

അല്ലയൊ ഇടവകപത്രിക പത്രാധിപർ അവർകളെ! മലങ്കരമല്പാൻ ബഃ വട്ടശെരിൽ ഗീവറുഗീസ കശീശാ അവർകൾ മെല്പട്ടക്കാരുടെ അനുവാദപൂൎവ്വം പ്രസിദ്ധപ്പെടുത്തിയ മതസംഗതിപുസ്തകം സുറിയാനി സഭയുടെ മതസംഗതിയല്ലന്നു "താരകാധിപർ സകലമാനപെരെയും തെര്യപ്പെടുത്തുന്നു" ഒരു തിരുവെഴുത്തുവിളംബരം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു നിങ്ങളുംവായിച്ചിരിക്കുമല്ലൊ. മെല്പട്ടക്കാരുടെ സമ്മതം ഇതിനില്ലന്നും സുറിയാനിപുസ്തകങ്ങൾ പരിശൊധിച്ചു എഴുതി എന്നു വെറും വാക്കു പറയുന്നതെ ഉള്ളു എന്നും "മീൻതിൻ" കല്പന ഇതിനു എതിരാണന്നുമാണ താരകയുടെ മതം.

ഒരു പത്രാധിപരുടെ ചുമതലയും അധികാരവും എന്താണന്നു പഠിപ്പാൻ ബാല്യംകൊണ്ടു താരകാധിപൎക്കു ഇടയാകാഞ്ഞതിനാൽ ഇങ്ങനെ കാരണം കാണിക്കാതെ തിരുവെഴുത്തുവിളംബരം പ്രസിദ്ധപ്പെടുത്തുവാൻ പുറപ്പെട്ടതായിരിക്കണം. അല്ലെങ്കിൽ ആ ദെഹം സുറിയാനി സഭയുടെ ഒരു മെല്പട്ടക്കാരനൊ പാത്രിയൎക്കീസൊ ആണന്നു നടിച്ചിരിക്കണം. കെവലം പത്രാധിപർസ്ഥാനത്തിൽ പറകയായിരുന്നെങ്കിൽ സുറിയാനിസഭയുടെ മതസംഗതികളിൽ നിന്നു ഭിന്നപ്പെട്ടവ ഏതെല്ലാമെന്നും സമ്മതംകൊടുത്തതായി പറയുന്ന മെല്പട്ടക്കാർ ജീവനൊടിരിക്കുന്ന സ്ഥിതിക്കു അവരുടെ സമ്മതമില്ലന്നുള്ളതിലേക്കു അവരെകൊണ്ടു വരുത്താവുന്ന ഒന്നാംതരം തെളിവും, അംഗീകരിക്കപ്പെട്ട സുറിയാനി പുസ്തകത്തിൽ ഇതിനു എതിരായ വല്ല അഭിപ്രായങ്ങൾ ഉണ്ടെങ്കിൽ അതും ചൂണ്ടികാണിച്ചിട്ടു പത്രാധിപ അഭിപ്രായമായി വല്ലതും പറയേണ്ടിയിരുന്നു. ഇങ്ങനെ ചെയ്തിരുന്നെങ്കിൽ താരകയുടെ വിളംബരത്തിനു ഏതാണ്ടൊ ഒരു ബലം ഉണ്ടായിരുന്നെനെ. ഒരു പുസ്തകത്തിൽ സുറിയാനി മതസംഗതികൾക്കു എതിരായ ഉപദേശങ്ങൾ ഉണ്ടന്നു കാണിക്കുവാൻ മലയാളമിത്രത്തിൽ ചില വിദ്വാന്മാർ മുമ്പൊരിക്കൽ ചില സംഗതികളെ എടുത്തു ചൂണ്ടികാണിച്ചപ്പൊൾ കിട്ടിയ സമ്മാനം വാങ്ങിച്ചുംകൊണ്ടു തല താഴ്ത്തിയതു കണ്ടറിഞ്ഞിട്ടുള്ളതിനാൽ താരകാധിപർ സംഗതിയിൽ പ്രവെശിക്കാതെ പൂച്ച കണ്ണടച്ചും കൊണ്ടു പാൽ കുടിക്കുന്നതുപൊലെ ഇതു സുറിയാനിക്കാരുടെ മതസംഗതിയല്ലന്നു മൊത്തമായി ഘൊഷിച്ചതായിരിക്കാമെന്നും തോന്നുന്നു. താഴെ എഴുതിയിരിക്കുന്ന ചൊദ്യങ്ങൾക്കു ഞാൻ താരകയോടു സമാധാനം ആവശ്യപ്പെടുന്നു.

൧. സുറിയാനിപുസ്തകങ്ങൾ പരിശോധിച്ചിട്ടില്ലന്നുള്ളതിലെക്കുള്ള തെളിവു എന്തു? ഇതിനു വിപരീതമായി സുറിയാനി പുസ്തകത്തിൽ നിങ്ങൾ കണ്ടഭാഗങ്ങൾ ഏതെല്ലാം? മ്നാറസ് കുദിശൊ മുതലായ സുറിയാനി പുസ്തകങ്ങൾ താരകാധിപൎക്കു നല്ല പരിചയം ഉണ്ടായിരിക്കുമല്ലൊ. (സുറിയാനി പട്ടക്കാരൻ എന്നനാമമല്ലാതെ സുറിയാനിപുസ്തകങ്ങളുടെ പേരുപോലും താരകാധിപർ ഗ്രഹിച്ചിട്ടുണ്ടൊ എന്നു ഇനിക്കു സംശയമാണ.)

൭ നിങ്ങൾ ആക്ഷേപിച്ചിരിക്കുന്ന "മീൻതിൻ" കല്പനയിൽ വലിയ നൊമ്പു മൂന്നുനോമ്പു ഈ ഉപവാസ ദിവസങ്ങളിൽ മീൻ അനുഭവിക്കുവാൻ അനുവദിച്ചിട്ടുണ്ടോ? മതസംഗതിയിൽ മീൻ വിരൊധിച്ചിരിക്കുന്നതു മെൽപറഞ്ഞ പ്രധാന നൊമ്പുകളെ ഉൾപ്പെടുത്തി അല്ലയൊ? പിന്നെ പരസ്പരം വിരോധം ഉണ്ടായതു എങ്ങിനെ?

൮ മെല്പട്ടക്കാരുടെ സമ്മതം ഇതിനില്ലന്നു ഏതല്ലാം മെല്പട്ടക്കാരുടെ രേഖകൾ കിട്ടിയിട്ടുണ്ടു. ഒന്നെങ്കിലും വെളിക്കുകാണിക്കാമൊ? ആ മെല്പട്ടക്കാർ എല്ലാവരുംജീവനോടിരിക്കുമ്പോൾ തെളിവിലെക്കു നിബ്ബന്ധമായിരിക്കുന്ന ഈ ഒന്നാംതരം തെളിവു കൈവശമില്ലെങ്കിൽ മെല്പട്ടക്കാരുടെയൊ മെല്പട്ടക്കാരന്റെയൊ സമ്മതം ഇതിനില്ലന്നു ഇത്ര തീർച്ചയായി വിധിച്ചുകളവാൻതക്ക വിട്ടുവിസ്സികൾ പത്രാധിപന്മാരുടെ കൂട്ടത്തിൽ എന്നല്ല എവിടെയും കാണുന്നതു അസാദ്ധ്യമായിരിക്കെ കൊച്ചുപത്രാധിപരുടെ "ചങ്കുറപ്പു" വളരെ പ്രശംസനീയമായിരിക്കുന്നു.

താഴെ വിവരിക്കുന്ന കഥ ഈ സംഗതിയിൽ താരകാധിപരൊടു നന്നായി ചെരുന്നുണ്ടു. ഒരു കടൽ യുദ്ധത്തിൽ മുറിവെല്ക്കുന്ന പടയാളികളെ പരിക്ഷിക്കുന്ന കൂട്ടത്തിൽ മരിച്ചിട്ടില്ലാത്ത ഒരു പട്ടാളശിപായി മരിച്ചുപോയതായി ഡാക്തർ പെട്ടന്നു അഭിപ്രായപ്പെട്ടു ചുമട്ടുകാർ ഇവനെ കടലിലേക്കു എറിഞ്ഞുകളവാൻ ഭാവിച്ചപ്പോൾ അവൻ കണ്ണുതുറന്നു ഞാൻ മരിച്ചിട്ടില്ലന്നു പറഞ്ഞിട്ടും വാഹകന്മാർ അവനെ വിശ്വസിക്കാതെ "അയ്യായിരം രൂപാ ശമ്പളമുള്ള വലിയ ഡാക്തർ നീ ചത്തുപോയി എന്നു വിധിച്ചിരിക്കുമ്പോൾ ഞാൻ ചത്തില്ലന്നു അഞ്ചുരൂപാ ശമ്പളക്കാരനായ നീ പറഞ്ഞാൽ, പോക്രി! നിന്നെ വിശ്വസിക്കുമൊ" എന്നുപറഞ്ഞു അവനെ ജീവനോടെ കടലിലേക്കു എറിഞ്ഞുകളഞ്ഞതായി ഒരു കഥ ഞാൻ കേട്ടിട്ടുണ്ടു.

മതസംഗതി പുസ്തകത്തിനു സമ്മതം കൊടുത്തതായി പറയുന്ന മെല്പട്ടക്കാർ എല്ലാവരും ജീവനോടെ ഇരിക്കുന്നു ആ സമ്മതം അവരുടെ നാവായ ഇടവക പത്രിക ഘോഷിക്കുന്നു എന്നിട്ടും സമ്മതമില്ലന്നു വിധിച്ച താരകാധിപരോടു ഈ കഥ ചെരുമെന്നു പറഞ്ഞാൽ വലിയ അനീതിയാകയില്ല.

മതസംഗതികൾ ഉണ്ടാക്കുന്നതു അനെകം യൊഗ്യന്മാർ ചെന്നു ആലൊചിച്ചു വേണ്ടിയിരിക്കെ മല്പാനച്ചൻ തനിച്ചുണ്ടാക്കിയതു ഒരു ചങ്കുറപ്പാണന്നുകൂടെ താരക എഴുതിയപ്പൊൾ സ്വന്തകണ്ണിലെ കൊൽ നൊക്കുവാൻ വിട്ടുപോയിരിക്കണം. ൧൦൦൦-ൽ അധികം വഷമായി അംഗീകരിച്ചു നടത്തിവരുന്ന സുറിയാനി ഉപദെശങ്ങളെയും കുർബ്ബാന തക്സായെയും തിരുത്തുവാൻ പാലക്കുന്നത്തു അബ്രാഹം കത്തനാർക്കു തനിച്ചു സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നു പ്രശംസിക്കുന്ന കൊച്ചു പത്രാധിപർ സ്വയാഭിപ്രായമല്ല അംഗീകരിക്കപ്പെട്ട പുസ്തകങ്ങളിൽ നിന്നു പകൎത്തുന്നതിനു മലങ്കര മല്പാൻ മതിയാകയില്ലന്നു വിധിച്ചതും ചങ്കുറപ്പല്ലന്നു പറയാമൊ, അതു എൻപിള്ളയും ഇതു ആരാന്റെ പിള്ളയും ആകകൊണ്ടായിരിക്കും.

പ്രസ്താപപുസ്തകം സുറിയാനി സഭയുടെ മതസംഗതിയാണന്നു മെല്പട്ടകാരുടെ ലക്ഷ്യത്തുമ്മെൽ ഞാനും സകലമാന പെരെയും തെര്യപ്പെടുത്തുന്നു. അല്ലന്നു വാദമുള്ളവർ കാരണപൂർവ്വം അരങ്ങത്തുവരുവാൻ ഞാൻ വിനയപൂർവ്വം ക്ഷണിക്കുന്നു. മുമ്പിലത്തെ ഉപ്രിശ്ശാ തല്പിഎടുക്കുവാൻ വെമ്പനാട്ടു കായലിൽ മുങ്ങിയവർ പൊങ്ങിയെങ്കിൽ വരാതിരിക്കയില്ലന്നു വിശ്വസിക്കുന്നു,

എന്നു സാക്ഷാൽ സുറിയാനിക്കാരൻ.

## പരിശുദ്ധന്മാരെക്കുറിച്ചു.

൧ാം ലക്കം താരകയിൽ പരിശുദ്ധന്മാരോടുള്ള അപെക്ഷ പാപമാണെന്നു കാണിക്കുവാൻ പ്രയോഗിച്ചിരിക്കുന്ന ചില യുക്തികൾ കണ്ടാൽ പൊതന്മാർക്കും ചിരിക്കാതിരിപ്പാൻ പാടില്ല. ആദം. ശെത്ത. അബ്രഹാം, മുതലായ പഴയനിയമത്തിലെ പിതാക്കന്മാരും അപ്പൊസ്തോലന്മാരും മരിച്ചുപോയ പരിശുദ്ധന്മാരൊടു പ്രാർത്ഥിച്ചതായി കാണുന്നില്ലെന്നും അവർ പരിശുദ്ധന്മാരൊടു അപെക്ഷിക്കാതെ രക്ഷപെട്ടിരിക്കുന്നതാകയാൽ ഇന്നു രക്ഷയ്ക്കു ൟ അപെക്ഷ അനാവശ്യമാണന്നും ആകുന്നു താരകയുടെ ഫ്രാമത്തെ കട്ടുത്ത യുക്തി. താരകയുടെ തക്കശാസ്ത്രപ്രകാരം ഞങ്ങളും ചിലതെല്ലാം ചോദിച്ചുകൊള്ളട്ടെ. ക്രിസ്ത്യാനി സഭയിൽ ഭക്തിപൂർവ്വം ആചരിക്കപ്പെടുന്ന സംഗതികൾ പലതും ആചരിക്കാതെ രക്ഷപെട്ടവർ പണ്ടുഉണ്ടായിട്ടുണ്ടു. അതുകൊണ്ടു ൟ ക്രസ്തീയആചാരങ്ങൾ എല്ലാം അനാവശ്യമാണന്നു വിധിക്കുവാൻ പാടില്ലാ. ദൃഷ്ടാന്തമായിട്ടു ആദം മുതൽ പെർ പള്ളിവിളിക്കയും പള്ളിയിൽപോയി ആരാധിക്കയും ചെയ്യാതിരിപ്പാത്തതിനാൽ ഇന്നു അതു ആവശ്യമില്ലന്നുണ്ടൊ? വലത്തുഭാഗത്തെ കള്ളൻ ജ്ഞാനസ്നാനം കൂടാതെ രക്ഷപെട്ടു എങ്കിൽ ഇന്നു മാമ്മൂദീസാ രക്ഷയ്ക്കു ആവശ്യമില്ലന്നു വിധിക്കാമൊ. ആദം മരിച്ചുപോയ പരിശുദ്ധന്മാരൊടു അപെക്ഷിക്കാതെ രക്ഷപെട്ടതുകൊണ്ടു ഇന്നു അതു പാപമാണെങ്കിൽ ആദം ദൈവത്തോടും അപെക്ഷിക്കാതെ രക്ഷപെട്ടതായി കാണുന്നതിനാൽ ഇന്നു ദൈവത്തോടുള്ള പ്രാർത്ഥനയും പാപമാണന്നു താരക വിധിക്കേണ്ടി വരും. എന്തെന്നാൽ വൃക്ഷത്തിന്റെ ഫലം തിന്നതു എന്തുകൊണ്ടെന്നു ദൈവം ചോദിച്ചപ്പോൾ "സ്ത്രീ എന്നെ ചതിച്ചു," എന്നു ആദവും പാമ്പു ചതിച്ചു എന്നു ഹാവായും ഒഴിവുകഴിവു പറകയും അന്യന്മാരുടെ മെൽ പഴിവെയ്ക്കയും ചെയ്യുതല്ലാതെ ചെയ്യുപിഴ ഏറ്റുപറകയൊ. അനുതാപം കാണിക്കയൊ മോചനം അപെക്ഷിക്കയൊ ചെയ്യുതായി ആദ്യപുസ്തകത്തിൽ എങ്ങും നാം വായിക്കുന്നില്ലാ. വെദപുസ്തകം മാത്രം പ്രമാണമാക്കുന്നവർ മോശ തന്നിരിക്കുന്ന വിവരണത്തിൽനിന്നു ആദം ദൈവത്തോടും പ്രാർത്ഥിക്കാതെ ദൈവം തന്റെ പുത്രനെ അവനു വാഗ്ദത്തം ചെയ്തു രക്ഷയെനല്കിയെന്നു പറയേണ്ടിയിരിക്കുന്നതിനാൽ താരകയുടെ പൊട്ടുയുക്തിപ്രകാരം ഇന്നു ദൈവത്തോടുള്ള പ്രാർത്ഥന നിർത്തൽ ചെയ്യുവാനും നമസ്കാരപുസ്തകങ്ങൾ എല്ലാം ചുട്ടു ദഹിപ്പിക്കുവാനും ആവശ്യപ്പെടുന്നു. നമ്മുടെ സഹജീവിനി ൟവിധം "കട്ടുത്തമൊഴി" പ്രയോഗിച്ചു സാധുക്കളെ വശീകരിക്കാതിരുന്നാൽ എത്ര നന്നായിരുന്നെനെ.

താരകയുടെ രണ്ടാമത്തെ വലിയ യുക്തി അപ്പൊസ്തോലന്മാർ ആരും മരിച്ചവരൊടു അപെക്ഷിച്ചതായി കാണുന്നില്ലന്നാകുന്നു അപ്പൊസ്തോലന്മാർ പ്രാർത്ഥിച്ച പ്രാർത്ഥനകളുടെ പകൎപ്പു എല്ലാം വെദത്തിൽ ചേർത്തിട്ടുണ്ടായിരുന്നെങ്കിൽ പരിശുദ്ധന്മാരൊടുള്ള അപെക്ഷയും കണ്ടേനെ. വെദപുസ്തകത്തിൽ അതു ഇല്ലാതിരിക്കുന്ന സ്ഥിതിക്കു താരകയുടെ യുക്തിക്കു ഒരു ബലവുമില്ല പൌലോസ തന്റെ സഭകൾക്കു എഴുതിയ ലെഖനങ്ങളിൽ ഒക്കെയും "എനിക്കു വെണ്ടി പ്രാർത്ഥിപ്പിൻ" എന്നു ജീവികളായ സഹോദരന്മാരോടു പ്രാർത്ഥിക്കുന്നതായി കാണുന്നു. ഇതു മരിച്ചുപോയ പരിശുദ്ധന്മാരോടു ൟ വാചകത്തിൽ പ്രാർത്ഥിക്കുന്നതും തമ്മിൽ ഉള്ള തരഭെദവും വ്യത്യാസവും സഹജീവിനി ചൂണ്ടികാണിച്ചു തന്നാൽ ഞങ്ങളും ബൊധപ്പെടുത്തിതരാം. അപ്പൊസ്തോലൻ എഴുതിയ ലേഖനങ്ങളായിനമുക്കു കാണ്മാനുള്ളതെല്ലാം ജീവനുള്ളവൎക്കു എഴുതിയിട്ടുള്ളവയാകയാൽ അതിൽ അവരുടെ മദ്ധ്യസ്ഥതയെ ചോദിച്ചിരിക്കുന്നതു നമുക്കു കാണ്മാൻ സംഗതിവന്നതാണ. അപ്പൊസ്തോലൻ പലരെ ലെഖനങ്ങൾ സ്വർഗ്ഗത്തിലേക്കും ദിവസേന മൂന്നാലുപ്രാവശ്യം എഴുതിയയച്ചിട്ടുണ്ടായിരുന്നു, അതിന്റെ പ്രതി നമുക്കു കിട്ടുവാൻ ഇടവന്നെങ്കിൽ അതിൽ മരിച്ച

വരോടും തുല്യ അപേക്ഷ ചെയ്യുതായി കണ്ടേടന്നെ.
സുറിയാനി മതൊപദേശങ്ങളെ ദൂരത്ഥത്തിൽ വായനക്കാരെ ധരിപ്പിക്കുവാൻ താരക
ശ്രമിക്കുന്നതായി കാണുന്ന പരിശുദ്ധന്മാരൊടുള്ള പ്രാൎത്ഥന കൂടാതെ രക്ഷിക്കപ്പെട്ടുക
യില്ലന്നു സുറിയാനിസഭ തീൎച്ചപ്പെടുത്തിയിരിക്കുന്നു എന്ന ഭാവത്തിൽ ആണ താരക സം
സാരിക്കുന്നതു ൟ ഉപദേശം രക്ഷയെ സഹായിക്കുമെന്നല്ലാതെ അതുകൊണ്ടുമാത്രം ര
ക്ഷപെടുമെന്നു സുറിയാനിസഭ പഠിപ്പിക്കുന്നില്ലെന്നു അദ്ദേഹം അറിയാത്ത ആൾ അല്ലാ
ക്രിസ്ത്യാനിസഭയിൽ ഉപദേശങ്ങളായും നടപടികളായും പല ആചാരങ്ങൾ ഉണ്ടു. അ
വഎല്ലാം ഒന്നുപോലെ രക്ഷയ്ക്കു ആവശ്യമുള്ളതൊ ഒന്നെങ്കിലും ആചരിപ്പാൻ വിട്ടുപോ
യാൽ നശിച്ചുപോകുമെന്നൊ ഒരുസഭയും വിശ്വസിക്കുന്നില്ലാ. ചില ദൃഷ്ടാന്തങ്ങൾ പറ
യാം. ശാബതയിൽ ദേവാലയത്തിൽ ആരാധനകൾ നടത്തുകയും ജനങ്ങൾ അതിൽ സം
ബന്ധിക്കയും ചെയ്യുന്നു. ആ പ്രയാസം കഴിക്കുന്നതു രക്ഷയെ ഉദ്ദേശിച്ചാകുന്നു. പള്ളിയി
ൽ പൊയില്ലെങ്കിൽ അശേഷം നശിച്ചുപോകുമെന്നൊ പക്ഷി ശുശ്രൂഷയിൽ സംബന്ധി
ക്കാഞ്ഞാൽ രക്ഷയില്ലന്നൊ താരകക്കുപറയാമൊ അന്ത്യാഭിഷേകത്തിൻെറ ഒരുക്രമം ന
വീകരണക്കാൎക്കും ഉണ്ടല്ലൊ_ ആക്രിയകഴിക്കാതെ മരിക്കുന്നവർ എല്ലാം നശിച്ചുപോകു
മെന്നു അവർ വിചാരിക്കുന്നുണ്ടൊ? അന്ത്യാഭിഷേകം കൂടാതെ മരിച്ചവർ രക്ഷപെട്ടതാ
യികണ്ടാൽ ആയതു മെൽവെണ്ടാ എന്നും അവർ വിധിക്കുമൊ? ഇങ്ങനെ അനേകം കാണി
പ്പാൻ ഉണ്ടു അതുകൊണ്ടു നാം പഠിക്കെണ്ടതു ഏതെങ്കിലും ഉപദേശമൊ നടപടിയൊ
ആചരിക്കാതെ ആരെങ്കിലും രക്ഷപെട്ടിട്ടുണ്ടെന്നു കണ്ടാൽ ആമൂലം ആ ഉപദേശവും ന
ടപടിയും അനാവശ്യവും പാപവുമാണെന്നു വിധിച്ചു കൂടാ,
യോഹന്നാൻ ൨൧_ ൨൫ ൽ "ക്രിസ്തു ചെയ്ത പ്രവൃത്തികളെ ഒരോന്നൊരൊന്നായി എ
ഴുതിയാൽ എഴുതപ്പെടുന്ന പുസ്തകങ്ങൾ ലോകത്തിൽ അടങ്ങുകയില്ല" എന്നു കല്പിച്ചിരി
ക്കുന്നു. ക്രിസ്തുവും അപ്പോസ്തോലന്മാരും പഠിപ്പിച്ചതും ഉപദേശിച്ചതും എല്ലാം ഉടുപ്പി
ൻെറ ഉറയിൽ ഒളിക്കാവുന്ന വെദപുസ്തകത്തിൽ ഇല്ലന്നു ഇതിനാൽ തീൎച്ചയാകുന്നു പി
ന്നെ അവ അറിയെണ്ടതു ക്രിസ്തീയപാരമ്പൎയ്യത്താലും ചരിത്രങ്ങളാലും ആകുന്നു അപ്പൊ
സ്തോലകാലം മുതൽ ഏതെങ്കിലും ഉപദേശമൊ ആചാരമൊ ആചരിക്കപ്പെടുന്നുണ്ടെ
ന്നു കണ്ടാൽ അതിനെക്കുറിച്ചു സ്പഷ്ടമായി വെദസാക്ഷി ഇല്ലെങ്കിലും അവ അപ്പൊസ്തോ
ല ഉപദേശങ്ങൾ ആണെന്നു വിചാരിക്കപ്പെടണം അതിനാൽ സുറിയാനിമതൊപദേശ
ങ്ങളിൽ ഏതിനെക്കുറിച്ചെങ്കിലും തൎക്കമുള്ളവർ ആദം ഹാവാ മുതൽപേരെ ചൂണ്ടിമെൽ
പ്രസ്താവിച്ചു പൊരുയുക്തികൊണ്ടല്ല. വെദത്തിലെ പ്രത്യക്ഷ ലക്ഷ്യംകൊണ്ടു നിഷേധതെ
ളിവു തരുവാൻ ചുമതലക്കാരാകുന്നു_ തെളിവിൻെറ ഭാരം തൎക്കക്കാൎക്കാകുന്നു അവർ ആവി
ധം തെളിയിച്ചു തരുമ്പോൾ വെദംകൊണ്ടു ഞങ്ങളും തെളിയിച്ചുതരാം.
പരിശുദ്ധന്മാരൊടുള്ള അപെക്ഷയുടെ ഉത്ഭവം താരക തപ്പിനൊക്കിയതിൽ ൪ാംശ
താബ്ദത്തിൽ മനസ്സുതിരിഞ്ഞ കൊസ്തന്തീൻ രാജാവിൻെറ കാലത്താണെന്നുള്ളടത്തോളം ക
ണ്ടുപിടിച്ചതായി പറയുന്നു അല്ലാതെ മലയാളത്തിൽ പ്രസിദ്ധം ചെയ്തിട്ടുള്ള ചിലപുസ്ത
കങ്ങളാൽ അല്ലാതെ അന്യഥാ അറിവുസമ്പാദിപ്പാൻ മാൎഗ്ഗമില്ലാത്ത താരകാധിപർ ത
പ്പിയിട്ടു ഇത്രയെങ്കിലും പഴക്കം കണ്ടതു ആശ്ചൎയ്യം തന്നെ സഭാ ചരിത്രത്തിൽ "ക്യ" വ
രപഠിച്ചു താരകാധിപരെക്കാൾ അധികം അറിവു സമ്പാദിക്കുവാൻ സ്വാതന്ത്ര്യം ഉള്ള
ചിലയൂറോപ്യന്മാർ തപ്പിനൊക്കിയതിൽ ൟ ഉപദേശങ്ങളുടെ ഉത്ഭവം ഇതിലും മുമ്പാ
ന്നു കണ്ടിരിക്കുന്നു യൂറോപ്പിലെ പുസ്തകശാലയിലെ ലക്ഷോലക്ഷം ഗ്രന്ഥങ്ങളുടെ സ്വ
ാവം ഗ്രഹിക്കുവാൻ സ്വാതന്ത്ര്യം ഉണ്ടായിരുന്ന റെവറന്റു വില്യം പാൽമർ എന്ന ഇംഗ്ലീ
ഷ്പാദ്രി പറയുന്നതു ൟ ഉപദേശങ്ങൾ ൩ാം ശതാബ്ദത്തിൽ നടപ്പുണ്ടായിരുന്നു എ
ന്നാകുന്നു. അപ്പൊസ്തോലകാലം ഒന്നാം ശതാബ്ദത്തിനു മുമ്പാണെന്നു താരകാധിപരു
ടെ "നിലത്തെഴുത്തു പഠിപ്പത്തിൽ" ഗ്രഹിച്ചിട്ടുണ്ടെങ്കിൽ അതു പറഞ്ഞുതന്നാൽ ഞ
ങ്ങൾ സമ്മതിക്കാം. തുടരും.

## ജൂബിലി.

മോശയുടെ ന്യായപ്രമാണത്തിൽ ജൂബിലി ഒരു വലിയ പെരു
ന്നാൾ ആയിരുന്നു അമ്പതാം സംവത്സരമാണ ജൂബിലി ആഘോഷിക്ക
പ്പെടുന്നതു. ലേവ്യാപുസ്തകം ൨൫ാം അദ്ധ്യായത്തിൽ ജൂബിലി ആഘോ
ഷിക്കപ്പെടെണ്ടിയക്രമം വിസ്താരമായി പറഞ്ഞിരിക്കുന്നു. നിങ്ങൾ അമ്പ

താം സംവത്സരത്തെ ശുദ്ധമാക്കിദേശത്തെല്ലാടവും അതിലുള്ള എല്ലാകുടിയാന്മാൎക്കും സ്വാതന്ത്ര്യത്തെ പ്രസിദ്ധപ്പെടുത്തണം. അതുനിങ്ങൾക്കു യൊബെൽ സംവത്സരമായിരിക്കണം- അവനവൻ തന്റെ തന്റെ അവകാശത്തിലെക്കും തന്റെ തന്റെ കുഡുംബത്തിലെക്കും തിരിച്ചുപോകണം അതിൽവിതയ്ക്കും കൊയിത്തും അരുത- വിററവസ്തുകൾ വീണ്ടുകൊള്ളപ്പെടെണം അടിമക്കാരൻ വിട്ടുതല ചെയ്യപ്പെടണം ഇപ്രകാരമാണ ജൂബിലിയെകുറിച്ചു ദൈവം മൊശയൊട കല്പിച്ചതു- ആകയാൽ ജൂബിലി എന്നതു അവകാശങ്ങൾക്കു വീണ്ടെടുപ്പും നഷ്ടങ്ങൾക്കു പരിഹാരവും നല്കപ്പെടുന്ന ഒരു കാലാവധിയായി കല്പിക്കപ്പെട്ടിരിക്കുന്നു എന്നു പറയാം.

മൊശയുടെ ന്യായപ്രമാണത്തിലെ കൎമ്മസംബന്ധമായും ആചാരസംബന്ധമായും ഉള്ള ഉപദേശങ്ങൾ ക്രിസ്ത്യാനികളെ ബന്ധിക്കുന്നില്ലാ- ഇങ്ങനെ ഒരു പെരുനാൾആഘോഷം ക്രിസ്ത്യാനികൾക്കു നിൎബ്ബന്ധമായി വച്ചിട്ടുമില്ലാ. എങ്കിലും അതിന്റെ ഉദ്ദേശ്യമാകുന്ന വീണ്ടെടുപ്പും പ്രതികാരവും എല്ലാ സംഗതികളിലും ഏറക്കുറെ ദൈവം ചെയ്യുന്നുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

മലങ്കര സുറിയാനി സഭയിൽതന്നെ ജൂബിലികണക്കിനു ശരിയായി ചില വീണ്ടെടുപ്പും പ്രതികാരങ്ങളും ഉണ്ടായിട്ടുണ്ട. അവയിൽ ചിലതിനെ താഴെവിവരിക്കുന്നു.

൧. കൊട്ടയംസുറിയാനിസിമ്മനാരിപ്പണിയിപ്പാൻ പുലിക്കോട്ടു ഇട്ടൂപ്പറെമ്പാൻ അന്നത്തെ മാർതൊമ്മാമെത്രാനെ വളരെഉത്സാഹിപ്പിച്ചിട്ടും അദ്ദേഹം സമ്മതിച്ചില്ലാ കടശിമെത്രാനൊടു എതൃക്കേണ്ടിവന്നു. ഇതു ഒരു അല്പകാൎയ്യമല്ലായിരുന്നതിനാൽ റെസിഡെണ്ട മണ്ട്രൊസായ്പിന്റെ സഹായം ആവശ്യപ്പെട്ടു. അദ്ദേഹം / പൂവരാഹന്റെ മൂന്നാലു കൊല്ലത്തെ പലിശ ഇട്ടൂപ്പറെമ്പാനു കൊടുക്കുകയും അതുകൊണ്ടു സിമ്മനാരിപണി ഒരുവിധം സാധിക്കയുംചെയ്തു. എന്നാൽ ഒരുമെത്രാന്റെ അനുമതികൂടാതെ പണംകൊടുത്തതിൽ മണ്ട്രൊസായ്പു മെലാവിന്റെ ശാസനക്കു പാത്രീഭവിച്ചപ്പൊൾ ഇട്ടൂപ്പറെമ്പാൻ ഏതുവിധവും മെത്രാന്റെ സ്ഥാനം ഏല്ക്കണമെന്നു സായ്പുനിൎബ്ബന്ധിച്ചു. കൈവെപ്പിന്റെ പൂൎത്തിയില്ലാഞ്ഞതിനാൽ കെവലം വേഷധാരണിയിൽ ഇട്ടൂപ്പറെമ്പാൻവളരെമടിച്ചു. എങ്കിലും നിവൃത്തിയില്ലാഞ്ഞതിനാൽ തിട്ടൂരത്തിനു വേണ്ടിമാത്രം ൧൰൧൭. മീനം ൯ാംനു- തൊഴിയൂർമെത്രാനൊടു നല്ലമനസ്സില്ലാതെ സ്ഥാനംഏററു. താൻപ്രാപിച്ച കൈവെപ്പു അപൂൎണ്ണവും അസാധുവുമാണെന്നു ബൊധവും പൂൎണ്ണമായികിട്ടണമെന്നു ആഗ്രഹവും ഉണ്ടായിരുന്നതിനാൽ അമ്പതു വൎഷവും അമ്പതു ദിവസവും പൂൎത്തിയായ ൧൰൭൭ മേടം ൧൫നു- തന്റെ പൌത്രനാകുന്ന ഇപ്പൊഴത്തെ മാർ ദിവന്നാസ്യോസ മെത്രാപ്പൊലീത്താ അവൎകൾ പൂൎണ്ണകൈവെപ്പിനാൽമെത്രാന്റെ സ്ഥാനത്തിൽ അധിഷ്ഠിക്കപ്പെട്ടു നൊക്കുവിൻ. ആരുംകരുതിക്കൂട്ടിയല്ലാ യദൃച്ഛയാൽ ദൈവവിചാരണയാൽ തന്നെ പിതാമഹന്റെ ന്യൂനത പൌത്രനിൽ. ജൂബിലികാലത്തു പരിഹരിക്കപ്പെട്ടു.

൨. കൊല്ലം ൧൦൦൧-ാമാണ്ട അന്ത്യോഖ്യാപാത്രിയർക്കീസിന്റെ കല്പന പ്രകാരം മാർ അത്താനാസ്യോസ അബ്ദൽ മ്ശീഹ് എന്നൊരു ബാവാ മലയാളത്തുവന്നു. അന്നു ഇംഗ്ലീഷ പാദ്രിമാരുടെ ഉത്സാഹത്താൽ തിരുവിതാംകൂർ ഗവമ്മെണ്ട അവരുടെ ആലൊചനയ്ക്കു ചെന്നു പരദെശികൾക്കു ഇവിടെഅവകാശമില്ലന്നു ആയാണ്ടകുംഭമാസം൨൩-നു- അന്നത്തെ ദിവാനിജി ഒരു വിധി നിശ്ചയിക്കയും ആമാസം ൨൮-നു- ബാവായെ കൊട്ടയത്തുനിന്നു ബലെന കയററി അയക്കയും മീനമാസത്തിൽ ആദെഹം കപ്പൽ കയറിപ്പൊകയും ചെയ്തു? ഇതിന്റെ പരിഹാരം കൂടെ കെൾപ്പിൻ. മലങ്കരയ്ക്കു അധികാരമില്ലന്നു വിധിക്കപ്പെട്ടപരദെശികളിൽനിന്നു ഉടമസ്ഥനായ പാത്രിയക്കീസു തന്നെ അമ്പതാംകൊല്ലത്തിൽ മലയാളത്തു വരിക മാത്രമല്ല ൧൦൦൧മാണ്ടകുംഭമാസം ൨൩-നു-ലെ ദിവാന്റെ ആ ഉത്തരവിനാൽ മെത്രാനെ ആക്കുവാനും നീക്കുവാനുമുള്ള അവകാശം ഗവമ്മെണ്ട അപഹരിച്ചുംകൊണ്ട ബാവാന്മാരെ പീഡിപ്പിച്ച ആയുധങ്ങളെ ഒക്കയും ഒഴിച്ചുകളയുന്ന ഒരു തിരുവെഴുത്തു വിളംബരം ജൂബിലി പൂർണ്ണമായ ൧൦൫൧-ാ മാണ്ട കുംഭമാസം ൨൩-നു- തന്നെ മഹാരാജാവു തുല്യംചാർത്തി പ്രസിദ്ധപ്പെടുത്തി ഇതും എത്ര ആശ്ചര്യം- തിരുവിതാംകൂർഗവമ്മെണ്ട ജൂബിലി കണക്കുകൂട്ടിചെയ്തു വിളംബരമല്ലല്ലൊ. ഇതും ദൈവവിചാരണ യല്ലാതെ മററൊന്നുമല്ല

൩. കല്ക്കത്തായിലെ ദാനിയേൽ വിത്സൻബിഷോപ്പു മലയാളത്തുവന്നു സുറിയാനി മതോപദേശങ്ങളിലും നടപടികളിലും ചിലവ്യത്യാസങ്ങൾ വരുത്തണമെന്നു ആലോചിച്ച വിവരം വായനക്കാർ കേട്ടിട്ടുണ്ടല്ലൊ. ആദേഹം കോട്ടയത്തു വന്നതും ആലോചിച്ചതും ൧൮൩൫-ാമാണ്ട നവംബർമാസത്തിൽ ആയിരുന്നു. ആ ബിഷോപ്പിന്റെ ആലോചനയെ പ്രവൃത്തിക്കുവാൻ പുറപ്പെട്ട അബ്രാഹം മല്പാനെയും നവീകരണത്തെയും ചതച്ചു നുറുക്കുന്ന തിരുവിതാംകൂർ ഹൈക്കൊടതിയിൽ ൧൦൫൯ൽ ൧൩൨൫-ാംനമ്പ്ര സിമ്മനാരി വ്യവഹാരത്തിന്റെ വിധി പ്രസ്താപിച്ചതു അമ്പതു വർഷം തികഞ്ഞ ൧൮൮൫ നവംബർ മാസത്തിൽ ആയിരുന്നു

ഇതുപൊലെ ജൂബിലി ഒത്തു പരിഹാരങ്ങളും, വിടുതലുകളും സുറിയാനി സഭാചരിത്രത്തിൽ പലതും കാണ്മാനുണ്ട അതുകൾ യദൃച്ഛാ സംഭവങ്ങൾ എന്നല്ലാ, ദൈവവിചാരണ എന്നുതന്നെ വിശ്വസിക്കെണ്ടിയിരിക്കുന്നു,

## ഇതല്ലെ കൃത്രിമം

മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു

പ്രിയപത്രാധിപരവർകളെ

കഴിഞ്ഞ താരകയിൽ കൃത്രിമ ഉപദെശം എന്ന തലവാചകത്തിൽ കുറെ പറഞ്ഞിരുന്നതിനെ ഞാൻ വായിക്കയുണ്ടായി എന്നാൽ ആ എഴുത്തുകാരൻ മറന്നുപോയതൊ മനഃപൂർവ്വമായി വിട്ടുകളഞ്ഞതൊ ആയ ചില കൃത്രിമ ഉപദെശങ്ങളെ കൂടി ഞാൻ എഴുതി അയക്കുന്നതിനെ അദ്ദെഹത്തിന്റെയും മററുള്ളവരുടെയും അറിവിനായി നിങ്ങളുടെ പത്രികയിൽ പ്രസിദ്ധം ചെയ്വാനപെക്ഷിക്കുന്നു

൧ നവീകരണതലവൻ ൧൦൬൬ മീനം ൨൪ാം൹ നിരണത്തുപള്ളിയിൽ വച്ചു ചെയ്തു ഒരു പ്രസംഗത്തിൽ നോമ്പുനോക്കേണ്ടതു എത്രയും ആവശ്യമാണന്നും "വായിലെക്കുപോകുന്നതു മനുഷ്യൻപുത്രനെ അശുദ്ധിയാക്കുന്നില്ല" എന്നുള്ള വെദവാക്യം പറഞ്ഞുംകൊണ്ടു ഒരുക്രൂട്ടർ നൊമ്പിൽ മത്സ്യമാംസാദികൾ ഭക്ഷിക്കുന്നുണ്ടെന്നും അതുവളരെ തെററാണെന്നും വളരെ യുക്തിയായി പ്രതിവാദിക്കയുണ്ടായി അതിലെ പ്രധാനപ്പെട്ട പട്ടക്കാർ നൊമ്പു നൊക്കേണ്ടാ എന്നും വായിലേക്കു പോകുന്നതു മനുഷ്യൻ പുത്രനെ അശുദ്ധിയാക്കുന്നില്ലെന്നും അതുകൊണ്ടു നൊമ്പിൽ മത്സ്യമാംസാദികൾ ഭക്ഷിക്കരുതെന്നു പറയുന്നതു ഭൊഷത്വമാണെന്നു പ്രസംഗിക്കയും എല്ലാ നൊമ്പുകളിലും പ്രത്യേകം ദുഃഖവെള്ളിയാഴ്ചയും കോഴിയെ പറപ്പിച്ചിട്ടു പിടിച്ചുകൊന്നു തിന്നുകയും നിർബന്ധത്താൽ സാധുക്കളായ ജനങ്ങളെ തീററുകയും ചെയ്യുന്നു.

൨ നവീകരണതലവൻ തിരുവല്ലാപള്ളിയിൽ ഹാശായുടെ ദിവസങ്ങളിൽ ഇരുന്നൂറൊ കരിശുവരയ്ക്കയും കമ്പിടുകയും ചെയ്തു കരിശു വരയ്ക്ക, കമ്പിടുക മുതലായവ വിഗ്രഹാരാധനയാണെന്നു മിക്കപട്ടക്കാരും ജനങ്ങളെ പഠിപ്പിക്കുന്നു.

൩ പെരുനാൾ കഴിക്കരുതെന്നും അതുവളരെ ദോഷമാണെന്നും ചില പള്ളിക്കാരും പട്ടക്കാരും പ്രസംഗിക്കുന്നു. കൊട്ടാരക്കര മുതലായ പള്ളികളിൽ പൊടി പൊടിച്ചു കഴിക്കുന്നു.

൪ മലയാളത്തിന്റെ മെത്രാപ്പൊലീത്തായെ എതിരെക്കാൻ പണം ചിലവിടുന്നതു ഭൊഷത്വമാണെന്നു ചിലപട്ടക്കാർ പ്രസംഗിച്ചു നവീകരണതലവനെ എതിരെല്പാൻ അവർ തന്നെ പണം പിരിച്ചെടുത്തിരിക്കുന്നു.

൫ പള്ളികളിൽ കരിമരുന്നുപ്രയൊഗം അനാവശ്യമാണെന്നു വാദിക്കുന്ന പട്ടക്കാരൻ പള്ളിപ്രതിഷ്ഠയ്ക്കു ആ പ്രയൊഗം ആരംഭിക്കുവാൻ പള്ളിയിൽ നിന്നു തിരികൊളുത്തി കൊടുക്കുന്നു.

൬ ഓണത്തിനു വള്ളം കളിച്ചതിനു സാധുക്കളായ ജനങ്ങളൊടു പ്രായശ്ചിത്തം വാങ്ങിയ പട്ടക്കാരൻ നവീകരണതലവന്റെ എതിരെല്പിൽ ചുണ്ടൻ വള്ളത്തിന്റെ അണിയത്തു നിന്നിരിക്കുന്നു.

൭ പരിശുദ്ധാത്മാവിന്റെ പുറപ്പാടു പിതാവിൽ നിന്നും പുത്രനിൽ നിന്നും കൂടെ ആണെന്നു എടത്വാപള്ളിക്കാരും മല്ലപ്പള്ളിക്കാരും തർക്കിക്കുന്നു. പിതാവിൽ നിന്നു മാത്രമാണെന്നു മാരാമണ്ണുകാരു പഠിപ്പിക്കുന്നു.

൮ ശു. കുർബ്ബാന ശരീരവും രക്തവുമാണന്നു ചല പള്ളിക്കാർ പ്രസംഗിക്കുന്നു. അപ്പവും വീഞ്ഞുമാണെന്നു മററു ചിലർ പഠിപ്പിക്കുന്നു.

൯ ശു. കുറുബാന പാപമോചനത്തിനു കൂടിയാണെന്നു കുറെപേരും വെറും ഓർമ്മയായിട്ടു മാത്രമാണെന്നു ശെഷം പേരും പഠിപ്പിക്കുന്നു.

൧൦ മരിച്ചവർക്കു വെണ്ടിയുള്ള അടിയന്തിരങ്ങൾ കാപ്പിരുടെ പ്രവൃത്തിയാണെന്നു വെളിയിൽ പറഞ്ഞുംവച്ചു തങ്ങടെ ശക്കുള്ളവർ മരിച്ചാൽ നാല്പതാം ദിവസവും ശ്രാദ്ധാദികളും മിക്കവരും കഴിക്കുന്നു. ചിലപട്ടക്കാർ പിതാക്കന്മാരുടെ അടിയന്തിരം കഴിക്കുമ്പൊൾ ആവീട്ടിൽ നിന്നു ഒന്നുമാറി നില്ക്കുന്നു.

൧൧ ചില പള്ളിയിൽ തുബ്ദെൻ മുഴുവൻ ചൊല്ലുന്നു ചിലപള്ളിയിൽ തീരെ വിട്ടുകളയുന്നു ചിലടത്തു ആഞ്ചാമത്തെതൊഴികെ എല്ലാം ചൊല്ലുന്നു.

൧൨ നവീകരണതലവൻ കുർബ്ബാനയ്ക്കു മെഴുകുതിരി കൊളുത്തിവെക്കുന്നു പട്ടക്കാർ അതു അനാവശ്യമാണെന്നു പറയുന്നു

൧൩ നവീകരണതലവൻ ബസ്സുമല്ക്കാ ചൊല്ലുന്നു ചിലപട്ടക്കാർ ചൊല്ലുന്നില്ലാ

൧൪ ചിലപള്ളിയിൽ മറ ഉപയൊഗിക്കുന്നു ചിലടത്തുഇല്ലാ

൧൫ ചിലപട്ടക്കാർ മറുഭാഷയിൽ കുറുബാന ചൊല്ലുന്നു എന്നു ആക്ഷെപിച്ചെച്ചു ഏവൻഗെലി തമിഴിൽ വായിക്കുന്നു

൧൬ പള്ളിയിൽ പെരുനാളിനു കൊടിമരം നാട്ടുമ്പൊൾ ചിലപട്ടക്കാർ ആക്ഷെപിക്കുന്നു അവരുടെ മുററത്തു പാണ്ടിക്കാർ നൊമ്പു വീടുന്നതിനു കൊടിമരം നാട്ടുന്നു എന്തിനു വളരെ പറയുന്നു എന്റെ പത്രാധിപരവർകളെ നവീകരണതലവന്റെ വിശ്വാസവും നടപടിയും ഒന്നു, ജെനറാൽ വികാരി മുതലായ ചിലപട്ടക്കാരുടെ നടപടിയും വിശ്വാസവും വെറെഒന്നു ചുരുക്കിപ്പറഞ്ഞാൽഓരൊരുത്തർക്കുഓരൊ വിശ്വാസവുംനടപടിയും ആണു. സാധുക്കളായജനങ്ങളെ ഇപ്രകാരംഇതാവഞ്ചിക്കുന്നുകബളിപ്പിക്കുന്നു. പ്രിയ വായനക്കാരെ ഇതല്ലെ കൃത്രിമഉപദെശങ്ങൾ എന്നു നിങ്ങൾ തന്നെ വിധിപ്പിൻ.

എന്നു ഒരു സത്യവാദി.

## സൂചനകൾ

താരക ന്ദ-ാം ലക്കത്തിലെ സ്വപ്നത്തിൽ കുഞ്ചാനയ്ക്കു പാട്ടക്കാർ ആചരിക്കുന്ന "ആയത്തത്തെ,, ആക്ഷേപിച്ചുകാണുന്നു. ആയത്തത്തെ ആക്ഷേപിച്ചിരിക്കുന്ന താരക ഫൻ-ാം ലക്കം മലയാളവിനോദിനി വായിച്ചുനോക്കട്ടെ. "ഠരംയ്യിടെ കാൻറർപുരി കൊൻവൊക്കേഷ്യൻ കമ്മട്ടിയിൽനിന്നു പുറപ്പെട്ടുവിച്ച ഒരു റിപ്പോർട്ടിൽ ഉപവാസത്തോടുക്രൂടെ സത്യകൎമ്മം കഴിക്കുന്നതു ഫ-ാം ശതാബ്ദം മുതൽ ഉള്ള നടപ്പാണെന്നും ഠരം ആചാരം വളരെ ആദരവിനും ആലോചനയ്ക്കും പാത്രിഭവിക്കുന്നതാണെന്നും അനേകം ഇംഗ്ലീഷബിഷോപ്പന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു എന്നു ലണ്ടൻ ന്യൂസ എന്ന പത്രം പ്രസിദ്ധപ്പെടുത്തുന്നു" ശുദ്ധമാകപ്പെട്ട അബ്രാഹം മല്പാന്റെ ശുദ്ധമാകപ്പെട്ട നവീകരണത്തിൽ അംഗീകരിക്കപ്പെടാത്തകാൎയ്യം അപ്പൊസ്തലന്മാരൊ അപ്പൊസ്തലകാലത്തൊ ആചരിച്ചുവന്നു എന്നു ആയിരം ബിഷോപ്പന്മാർ തന്നെ സമ്മതിച്ചാലും സമ്മതിക്കാൻ തക്കഭോഷത്വം താരകയ്ക്കു ഉണ്ടാകയില്ലായിരിക്കും. സ്വപ്നക്കാരൻ നാലാറുദിവസം നെല്ലിക്കാത്തളം വച്ചു കുളിച്ചാൽ ഠരം വിധം പേക്കിനാവു കാണാതെയിരുന്നേനെ.

---

സാക്ഷിയിൻപെട്ടി—ഇതിനെക്കുറിച്ചും ഞങ്ങൾ പറഞ്ഞിരുന്ന പ്രസംഗം താരക തെററായി ധരിച്ചിരിക്കുന്നു. ദാവീദ ശിത്തിംമരത്തെ വന്ദിച്ചില്ലെന്നും സ്ലീബാവന്ദനയാൽ മരത്തെ സുറിയാനിക്കാർ വന്ദിക്കുന്നില്ലെന്നുമാണ ഞങ്ങൾ പറഞ്ഞതു എന്നാൽ ശിത്തിംമരംകൊണ്ടു തീൎക്കപ്പെട്ട പെട്ടിയുടെയും അതിന്മേൽ സ്വൎണ്ണംപൊതിഞ്ഞ കെറുബികളുടെയും മുമ്പാകെ ഇസ്രായേൽ ദൈവത്തെ വന്ദിച്ചു എന്നുള്ളതു തൎക്കമില്ലാത്ത കാൎയ്യമാണ. "സ്ലീബായെ ഞങ്ങൾ വന്ദിക്കുന്നു,, എന്ന വാചകത്തിലും കുരിശുവന്ദനയില്ലന്നു താരക സമ്മതിക്കുന്നുണ്ടു- പിന്നെ വിഗ്രഹാരാധന അവർ കണ്ടുപിടിച്ചതു കുരിശിന്മെൽ വീഞ്ഞ ഒഴിക്കയും കുന്തുരുക്കം പുകയ്ക്കയും പട്ടിൽ പൊതികയും അതിന്റെ മുമ്പാകെ മുട്ടുകുത്തുകയും ചെയ്യുന്നതിൽ മാത്രമാകുന്നു- ദൈവത്തിന്റെ പെട്ടിയുടെ മുമ്പാകെ യൊശുവായും ഇസ്രായെലും മുട്ടുകുത്തി വന്ദിച്ചതും ദാവീദു നൃത്തംചെയ്തതും യുദ്ധത്തിൽ ജയംപ്രാപിക്കുവാൻ പാളയത്തിലേക്കു എഴുന്നെള്ളിച്ചതും മുതലായി പെട്ടകത്തിന്റെ മുമ്പാകയൊ പെട്ടകത്തുമ്മെലൊ ചെയ്യു പ്രവൃത്തികളെ നീതികരിക്കുന്ന ക്രൂട്ടത്തിൽ സ്ലീബാ മുമ്പാകെ വീഞ്ഞു പകരുന്ന കാൎയ്യത്തിൽ സമാധാനം ഇല്ലാതെ പൊയ്യു ആശ്ചൎയ്യംതന്നെ. ക്രിസ്തു തൂങ്ങിയ കുരിശു ഒരു വിലയില്ലന്നാണ താരകയുടെ മതം- അതു കാണാതെയിരുന്നു കണ്ടുകിട്ടിയ ദിവസമായ സെപ്ടംബർ ഫന.ൻ-യെ ഒരു പെരുനാളായി ഘൊഷിക്കണമെന്നഇംഗ്ലീഷസഭയും ചട്ടംകെട്ടിയിരിക്കുന്നതു (അവരുടെ പള്ളിപഞ്ചാംഗം നൊക്കുക) ആകുരിശിനു ഒരു വിലയും ഇല്ലാഞ്ഞിട്ടാണൊ- അപ്പൊസ്തലന്മാരുടെ തൂവാലക്കും ഇടക്കെട്ടിനും വടിക്കും മാത്രമല്ല നിഴലിനും ക്രൂടി ചില വിശേഷം വെദപുസ്തകത്തി

ം കല്പിച്ചു കാണുന്നതു വായിച്ചിട്ടില്ലായിരിക്കുമൊ. സ്ലീബായെ വന്ദിക്കുന്നു എന്നുള്ള വാചകത്തിൽ വിഗ്രഹാരാധനയില്ലെന്നു താരക ഇപ്പൊൾ സമ്മതിക്കുന്നതു ഞങ്ങളുടെ പ്രസംഗം വായിച്ചതിൽ പിന്നെ നിവൃത്തിയില്ലാഞ്ഞു മനസ്സില്ലാതെ കൊടുത്ത സമ്മതമായിരിക്കണം. അല്ലെങ്കിൽ നവീകരണ നമസ്കാരപുസ്തകത്തിൽ "സ്ലീബ" എന്നവാക്കിനെ "സ്ലീബ്ബൊസാ" എന്നായി തിരുത്തിയിരിക്കുന്നതു ഒരു അസംബന്ധം ആയിരിക്കണം. തിരുത്തിയ സമയമൊ ഞങ്ങളുടെ പ്രസംഗം വായിച്ചസമയമൊ "ദൈവാത്മാവിന്റെ സഹായത്താൽ ധ്യാനിച്ചു" വേദംവായിച്ചതു?

## സൂചനകൾ

ഒരുകല്പന—പരിശുദ്ധപിതാവായ അന്ത്യോഖ്യായുടെ മാറാൻമാർ ഇഗ്നാത്യോസ പാത്രിയർക്കീസു ബാവാതിരുമനസ്സുകൊണ്ടു ഇയ്യിടെ എ. പെ. പെ. ബ. മാർദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കും ശെഷം മെത്രാപ്പൊലിത്തന്മാർ തിരുമെനികൾക്കും പ്രത്യേക കല്പനകൾ അയച്ചിരിക്കുന്നു. മലങ്കരനിന്നും ചില വ്യാജ എഴുത്തുകൾ സിംഹാസനത്തുങ്കൽ ചെല്ലുന്നുണ്ടെന്നും മെത്രാപ്പൊലിത്തന്മാർതമ്മിലുള്ള അധികാരതാരതമ്യത്തെക്കുറിച്ചു പലപ്രകാരത്തിൽ സംശയങ്ങളും തർക്കങ്ങളും ഉള്ളതായിഅറിയുന്നുണ്ടെന്നും മാർദീവന്നാസ്യോസ മെത്രാപ്പൊലിത്താഅവർകളെ മുമ്പെതന്നെ മലങ്കരക്കു മേലദ്ധ്യക്ഷനായും ശെഷം മെത്രാപ്പൊലിത്തന്മാരുടെമെൽ അധികാരിയായും നിയമിച്ചിരിക്ക അതിനെ നിഷേധിപ്പാൻ ആർക്കുംസ്വാതന്ത്ര്യംഇല്ലെന്നും വിശദമായികല്പിച്ചിരിക്കുന്നതുകൂടാതെ, സിമ്മനാരി വ്യവഹാരത്താലും മറ്റും മാർ ദീവന്നാസ്യോസ മെത്രാപ്പൊലിത്താ അവർകൾക്കുവന്നിട്ടുള്ള അധികചിലവുകൾ പള്ളികളിൽനിന്നും ജനങ്ങളിൽനിന്നും താരതമ്യംപൊലെ പിരിച്ചെടുത്തു തീർക്കണമെന്നും അതിനുതടസ്സപ്പെടുന്നവരുടെ പേർവിവരം അറിയിച്ചാൽ അവരെക്കുറിച്ചു ഗൌരവമായിവിചാരിക്കുമെന്നുംകൂടെ ആജ്ഞാപിച്ചിരിക്കുന്നു സുറിയാനിസഭയിൽ കലഹംജനിപ്പിക്കുവാൻ ഉത്സാഹിക്കുന്നവർക്കു ഇതൊരു ഇച്ഛാഭംഗമായിരിക്കുന്നു.

---

വേറൊരുകല്പന—സുറിയാനിസഭയുടെ സമാധാനത്തെ ആഗ്രഹിച്ചുംകൊണ്ടു പരിശുദ്ധ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു തന്റെമക്കളിൽ ഒരംശം വഴിതെറ്റായി വനാന്തരങ്ങളിൽ സഞ്ചരിക്കുന്നതിൽ ഇടയനടുത്ത മനസ്താപത്തൊടുകൂടെ നവീകരണതലവനു ഇയ്യിടെ ഒരു അവസാന അറിയിപ്പു അയച്ചിരിക്കുന്നതായി അറിയുന്നു. ആ ദെഹം അറിവില്ലാതെ സത്യവിശ്വാസത്തിൽനിന്നു തെറ്റിയും അപ്പൊസ്തൊല കൈവെപ്പിൽനിന്നു ഇതരനായും അലഞ്ഞുനടക്കാതെ സത്യസഭയുടെ മടിയിലെക്കു മടങ്ങിവരുവാൻ ഇതു അവസാനത്തെ ഒരുവിളിയായിട്ടാകുന്നു. പരമാർത്ഥ ഹൃദയത്തൊടും സത്യഅനുതാപത്തൊടും മുടിയനായപുത്രനെപ്പൊലെ പിതാവിന്റെ മടിയിലെക്കു തിരിഞ്ഞുവരണമെന്നും അപ്പൊൾ നവീകരണതലവനെ അംഗീകരിച്ചു ന്യൂനതകളെ പരിഹരിക്കുവാൻ ഹൃദയകനിവുള്ള പിതാവിനെപ്പൊലെ താൻതയ്യാറാണെന്നും ഇതിനാൽ അറിയിച്ചിരിക്കുന്നു. പരിശുദ്ധപിതാവിനു തന്റെമക്കളുടെ നാശത്തിലുള്ള കഠിനവ്യസനവും അവരുടെ തിരിച്ചുവരവിനുള്ള മനപ്പൂർവ്വആഗ്രഹവും അവരുടെമെൽഉള്ള ദീർഘക്ഷമയും ഇതിനാൽ കാണിച്ചിരിക്കുന്നു. "കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ."

---

ഒരുപുതിയപുസ്തകം—"സുറിയാനി മതോപദേശ പാലനം" എന്നനാമത്തിൽ ഒരു പുതിയപുസ്തകം മലയാളവിനോദിനി പത്രാധിപർ അവർകളാൽ ചമയ്ക്കപ്പെട്ടിരിക്കുന്നു. ഇതിൽതർക്കവിഷയങ്ങളെ പ്രതിപാദിക്കുന്ന എഴുദീർഘപ്രസംഗങ്ങൾ അടങ്ങിയിരിക്കുന്നു. മരിച്ചവർക്കുവേണ്ടിയുള്ളപ്രാർത്ഥന, പരിശുദ്ധന്മാരോടുള്ളപ്രാർത്ഥന, കുർബ്ബാന, കുമ്പസ്സാരം, നോമ്പു സ്ലീബാവന്ദന മുതലായ വിഷയങ്ങളെകുറിച്ചാണ പ്രധാനമായി വ്യവഹരിച്ചിരിക്കുന്നതു. ഇതുസുറിയാനിസഭക്കു ഒരുവിലയേറിയ ഗ്രന്ഥമാകുന്നു.

---

ഒരുഎതിർവാദം—നിരണത്തുകാരൻ ഒരുസഹോദരൻ ഇപ്രകാരം ഞങ്ങൾക്കു എഴുതിയിരിക്കുന്നു. നിരണത്തുപള്ളിയിൽ ബാവാകക്ഷിയിൽ ഒരുപട്ടക്കാരൻ രണ്ടായി ക

ബ്ബാനകൊടുത്തു എന്നു താരകയിൽ പറഞ്ഞിരിക്കുന്ന കഥ ഒരുസംഭവമല്ലാ. താരകക്കുതിരക്കിഅറിയുന്ന സമ്പ്രദായം ഇല്ലന്നുതോന്നുന്നു, യെറമിയാദീർഘദർശിക്കു എതിരുദീർഘദർശനം പറഞ്ഞ ആസ്സൂറിന്റെ പുത്രൻ ഹന്നനിയാഎന്ന കള്ളദീർഘദർശിയെബാധിച്ച ദുരാത്മാവിന്റെ സഹായത്താൽ താരകക്കു ഈവിധം ഒരു ജ്ഞാനദൃഷ്ടി ഉണ്ടായതായിരിക്കണം. നവീകരണത്തിൽ പിശകുകളും താരകകണ്ടുപിടിക്കാത്തതു ആശ്ചര്യംതന്നെ. പുത്തൻകാവിലെ അളിയനും അഞ്ചൂരെഅനന്തിരവരും കുർബ്ബാനകൊടുക്കുന്നതു ഏതുപ്രകാരമാണെന്നു താരക തിരക്കാഞ്ഞതു എന്തുകൊണ്ടു?"

## ഒരുസംശയം

പ്രിയപത്രാധിപരവർകളെ

നവീകരണ ജെനറാൽ വികാരിയായ കൊവൂർ തൊമ്മാസുകത്തനാരവർകൾ കുറഞ്ഞൊരു നാളുകളായി ഓരോ പള്ളികളിൽ ചെന്നു ഓരോ ഉടമ്പടി റജിസ്തർ ചെയ്യിച്ചുവരുന്നതായി അറിയുന്നു. എന്നാൽ ഈ ഉടമ്പടി എത്രത്തോളം ഈ ഉടമ്പടിക്കാരെ ബാധിക്കുമെന്നും ഈ ഉടമ്പടി സാധുവാണൊ എന്നും ഇനിക്കു അറിഞ്ഞുകൂടാ അദ്ദെഹം സാമാന്യനല്ലാത്തതിനാൽ എന്തൊ കഴമ്പുണ്ടായിരിക്കും അതിനാൽ പത്രാധിപരവർകളൊ വായനക്കാരൊ എന്റെ ഈ സംശയത്തെ തീർക്കയൊ അല്ലാത്തപക്ഷം അദ്ദെഹത്തൊടൊ താരകയൊടൊ ഒന്നു ശിപാർശി ചെയ്കയൊ ചെയ്യണമെന്നപെക്ഷിക്കുന്നു.

എന്നു ഒരു സംശയക്കാരൻ.

## വിശുദ്ധ കുർബ്ബാനയെക്കുറിച്ചു.

പ്രിയവായനക്കാരെ, ശുദ്ധമാനകുർബ്ബാനയെ ആചരിക്കുന്നതിൽ സുറിയാനിസഭ തെറ്റിയിരിക്കുന്നു എന്നുവാദിപ്പാൻ ചിലനവീനപ്രസംഗികളും എഴുത്തുകാരും പുറപ്പെട്ടിരിക്കുന്ന വിവരം കഴിഞ്ഞലക്കം താരകമൂലവും മറ്റും നിങ്ങളും അറിഞ്ഞിരിക്കുമല്ലൊ എന്നാൽ ഇവരുടെവാദത്തിൻ സാരാംശം ബാവാകക്ഷികൾ ജനത്തിനു ശരീരത്തിൽനിന്നു കൊടുക്കുന്നതിനാൽ നമ്മുടെകർത്താവു കൊടുത്തതിനു വിപരീതംചെയ്യുന്നു. എന്നും അതിനെകൈക്കൊള്ളുന്നവർ രക്തത്തിനുസംബന്ധക്കാരായില്ലെന്നും ആകുന്നു. ഇവരുടെ ഉദ്ദേശ്യം അമ്മച്ചിയെഎങ്ങനെ എങ്കിലുംഒന്നുംകുറ്റം പറയണമെന്നുമാത്രമാകുന്നു എന്നും ഇവർ തങ്ങളുടെകണ്ണിൽ കോൽഇട്ടും കൊണ്ടുസഹോദരന്റെ കണ്ണിലെകരടു അന്വെഷിക്കുന്നവർ എന്നുംതാഴെവരുന്ന സംഗതികൊണ്ടു വായനക്കാർക്കു ബോദ്ധ്യപ്പെടുന്നതാകുന്നു.

എന്തെന്നാൽ ഇവരുടെപള്ളികളിൽ ജ്ഞാനസ്നാനപ്പെടുത്തുന്ന ശിശുക്കൾക്കു രക്തത്തിൽനിന്നുമാത്രം കൊടുക്കുന്നതിനെ ഞാൻപലപ്പോഴുംകണ്ടിട്ടുണ്ടു ഇവരുടെനവീകരണത്തിന്റെ ഈ മുറുക്കകാലത്തും ഇതിനു ഒരുനവീകരണവും വരുത്തിയതായി കാണുന്നില്ലാ. അല്ലെങ്കിൽഅറപ്പുതീർന്നു പറയട്ടെ. എന്നാൽസുറിയാനി സഭയൊകണ്ടിപ്പിന്റെ ശുശ്രൂഷമൂലം കുർബാനയിൽ ശരീരത്തൊടു രക്തത്തെയും രക്തത്തൊടുശരീരത്തെയും അന്യോന്യം യൊജിപ്പിക്കുന്നതിനാൽ ശരീരത്തിൽ രക്തവും രക്തത്തിൽ ശരീരവും ഉണ്ടെന്നും ഇവഒന്നിൽനിന്നു അനുഭവിക്കുന്നവൻ ശരീരത്തിനും രക്തത്തിനും സംബന്ധക്കാരനായി എന്നുംവിശ്വസിക്കയും അതിനാൽശരീരത്തിൽ നിന്നൊരക്തത്തിൽനിന്നൊ മാത്രംകൊടുത്തും വരുന്നു. എന്നാൽമേൽപറഞ്ഞ വിധത്തിൽനവീകരണത്തിനുവിശ്വാസം ഇല്ലന്നുവായനക്കാർ ധരിച്ചിരിക്കേണ്ടതാകുന്നു.

ഇനിയുംനമുക്കു ഈ രണ്ടുവിധനടത്തയെയും ഒന്നുകൂടിആലോചിക്കാം. ശിശുക്കൾക്കുംമരണാവസ്ഥയിൽ കിടക്കുന്നരൊഗികൾക്കും പാനപാത്രത്തിൽനിന്നു മാത്രംകൊടുക്കുന്നതിംകൽ നവീകരണക്കാർ ചെയ്യുന്നതുകർത്താവു കൊടുത്തതിനു അനുസരണമെന്നും പാനപാത്രത്തിൽനിന്നൊ ഭക്ഷണപാത്രത്തിൽനിന്നൊ ഇവരണ്ടിൽ ഏതിൽനിന്നെങ്കിലും കൊടുക്കാമെന്നു പഠിപ്പിക്കയും മേൽകാണിച്ചിരിക്കുന്നവിധത്തിൽ ശരീരവുംരക്തവും ഐക്യപ്പെട്ടിരിക്കുന്നു എന്നുവിശ്വസിക്കയും ചെയ്യുന്ന സുറിയാനിസഭ ശരീരത്തിന്നിന്നുമാത്രം കൊടുക്കുന്നതു കർത്താവുകൊടുത്തതിനു വിപരീതംഎന്നും വരുത്തുന്ന യുക്തി യുക്തമായിവരുന്നതു എങ്ങനെഎന്നു മനസ്സിലാകുന്നില്ലാ.

നവീകരണക്കാർ രക്തത്തിൽനിന്നുകൊടുത്താൽ അതിൽശരീരവുംകൂടെ ഉണ്ടെന്നും സുറിയാനിസഭ ശരീരത്തിൽനിന്നു കൊടുത്താൽഅതിൽ രക്തംഇല്ലെന്നും ഉള്ള ഈ വാദത്തിന്റെ താരതമ്യത്തെ വ്യവസ്ഥപ്പെടുത്തുന്നതിലേക്കുള്ള അവകാശംമാന്യവാ

യനക്കാരെ നിങ്ങൾകാണു ഇരിക്കുന്നതു. ഇനിക്കു ഇതുസംബന്ധമായി ഇനിയുംകുറെപറവാനുണ്ടു. തന്നെത്താൻഅറിയാത്ത ൟ പൊന്നച്ചന്മാരുടെ പുറപ്പാടുകണ്ടതിന്റെശേഷം തുടരും. മീം

## നസ്രാണിസ്ത്രീകളുടെ വസ്ത്രാഭരണങ്ങൾ.

ഇടവകപ്പത്രികയിലും മനോരമ വിനോദിനി ൟ പത്രങ്ങളിലും തെക്കുനിന്ന ചില നസ്രാണി സ്ത്രീകൾ തങ്ങളുടെ വസ്ത്രങ്ങളിലും ആഭരണങ്ങളിലും ഭേദം ചെയ്തു കാണ്മാൻ ആഗ്രഹിക്കുന്നതായി പ്രസ്താപിച്ചുംകൊണ്ടു ചില പുതിയതരം ആഭരണങ്ങളുടെയും വസ്ത്രങ്ങളുടെയും പെരുകൾ ചൂണ്ടികാണിച്ചിരിക്കുന്നതു ഞാനും വായിച്ചു ആ പെരുകൾ ഇനിക്കു നൂതനമാകയാൽ അതിന്റെ ഗുണദോഷ വിവെചനം ചെയ്വാൻ ഞാൻ അശക്തയാണ- എങ്കിലും എന്റെ ദൃഷ്ടിയിൽ കണ്ട ഒരു പരിഷ്കാരം താഴെ എഴുതുന്നു.

കുന്നംകുളം പട്ടണക്കാരായ സ്ത്രീകളുടെ വസ്ത്രധാരണം മുൻകാലത്തു തറവുടുക്കുകയാണെന്നു എല്ലാവരും കേട്ടിട്ടുണ്ടല്ലൊ അതു എന്തൊ കാരണവശാൽ ചില മെലദ്ധ്യക്ഷന്മാരുടെ നിർബന്ധത്തിന്മെൽമാറി ഇപ്പൊൾ ഞങ്ങളും തെക്കൻ ദിക്കുകളിലെ സ്ത്രീകളെപ്പൊലെ വസ്ത്രംധരിച്ചുവരുന്നു വിനോദിനിയിലെ ലേഖനക്കാരായ സ്ത്രീകൾ നസ്രാണി സ്ത്രീകളുടെ ഇപ്പൊഴത്തെ വസ്ത്രധാരണക്കു ആരൊപിച്ചിരിക്കുന്ന ആക്ഷെപകരങ്ങൾ ഒന്നും ഞങ്ങളുടെ പൂർവ്വീക വസ്ത്രധാരണക്കു തട്ടുന്നതല്ലെന്നു തൊന്നുന്നു, ശരീരത്തിനു സ്വാതന്ത്ര്യം വേലക്കു എളുപ്പം നടപ്പിനു സൌകര്യം, ഇരിപ്പിൽ അത്ര ഭയപ്പെടുവാനില്ല, ൟ വക മുതലായ അനേക ഗുണങ്ങൾ ഉള്ള ഞങ്ങളുടെ പഴയ സമ്പ്രദായം പുനരുത്ഥാനം ചെയ്താൽ തെക്കെ സോദരികളുടെ ഉദ്ദേശ്യങ്ങൾ എല്ലാം സാധിക്കുമെന്നു തോന്നുന്നു. ൟ സമുദായത്തിൽ ഇപ്പോഴും മുമ്പിലും എവിടെയും നടപ്പില്ലാതിരുന്ന ഒരു ഏർപ്പാടു പുത്തനായി ആരംഭിക്കുന്നതിനെകാൾ മുൻകാലങ്ങളിൽ നടപ്പുണ്ടായിരുന്ന ഒരു സമ്പ്രദായം നടപ്പാക്കുകയല്ലയൊ കുറെക്കൂടെ ഭേദമെന്നു ഇനിക്കും ഇവിടങ്ങളിൽ പലസ്ത്രീകൾക്കും അഭിപ്രായമുണ്ടു അതിനാൽ ഇതിനെക്കുറിച്ചും കൊച്ചേലിയാമ്മ മുതലായ തെക്കെ സഹോദരികൾ ആലോചിച്ചു ഒരു അഭിപ്രായം ഏതെങ്കിലും പത്രമുഖേന അറിയിച്ചുതരുവാൻ അപേക്ഷിക്കുന്നു.

എന്നു കുന്നംകുളങ്ങരെ നിന്നും കുഞ്ഞാണി മുതലായ നാലു സ്ത്രീകൾ.

---

## കൊച്ചേലിയാമ്മ മുതലായി ഉള്ള നസ്രാണിസ്ത്രീകൾക്കു.

അല്ലയൊമാന്യസഖികളെ നിങ്ങൾകുറെകാലമായിട്ടു താന്താങ്ങളുടെ ഭർത്താക്കന്മാരുടെ പ്രെരണയാലൊ മറ്റൊവസ്ത്രാദി ഭൂഷണങ്ങളിൽ ഇതര ജാതികളെക്കാൾ ഏറ്റവുംനികൃഷ്ടാവസ്ഥയിൽ ഇരിക്കുന്നനമ്മെ ഒന്നു ഉദ്ധാരണം ചെയ്യുന്നതിലേക്കായിട്ടു ചിലപരിഷ്കാരവെഷം കണ്ടുപിടിച്ചു മഹാന്മാരുടെ അഭിപ്രായത്തിന്നായി ഇടവകപ്പത്രിക വിനോദിനി, മനോരമ എന്നീ പത്രങ്ങളിൽ പ്രസ്ഥാപിച്ചിരിക്കുന്നതിനെ ഒ

രുവിധേന ഞാനും കാണുന്നതിന്നിടയായി. തദനന്തരം എന്റെ ഉള്ളിൽ അങ്കുരിച്ചുവരുന്നതായ സന്തോഷം എത്രയും അമിതമത്രെ എങ്കിലും മറിശ്ശു, കൊടി, റബെക്ക, മുതലായ പേരുകൾക്കു ഞാൻ കേവലം ഒരു അന്ന്യയായി നില്ക്കുന്നതുകൊണ്ടു ആ സന്തോഷത്തെ നേരാംവണ്ണം പൂൎത്തിയായി അനുഭവിക്കുന്നതിന്നു ഇടവരുന്നില്ല. അതിനാൽ ഭവതികളുടെ ഉപയോഗം പാത്രമുഖെന വിശദമായി അറിയിച്ചുതരുന്നതിന്നു അപേക്ഷിച്ചുകൊള്ളുന്നു. എന്നു വടക്കു നിന്നും ഒരു അന്നാമ്മ.

## ഒരു സമ്മാനം കൂട

കുന്നംകുളം യാക്കൊബായ സുറിയാനി ക്രിസ്ത്യാനി അഭിവൎദ്ധിനി സംഘംവക പാഠശാലകളിലെവിദ്യാൎത്ഥികൾക്കു (൧൦൯൪ മേടം ൩൦ നു) വ്യാഴാഴ്ച നാലുമണിക്കു സമ്മാനം കൊടുത്തു. ഡിവിഷ്യൻ ഇൻസ്പെക്ടർ രാ_ രാ_ കെ_ ശംകുണ്ണിമേനൊൻ അവൎകൾ അഗ്രാസനംവഹിച്ചു. സ്കൂൾ മഹാന്മാരാൽ നിറഞ്ഞിരുന്നു എന്നുതന്നെ പറയെണ്ടിയിരിക്കുന്നു.

ദിവ്യശ്രീ ചെറുവത്തൂർ മാത്തുകത്തനാർ അവൎകൾ.
രാ_ രാ_ പനയ്ക്കൽ അയിപ്പുരു പാത്തപ്പൻ.
രാ_ രാ_ പനയ്ക്കൽ മാത്തു ഇട്ടാക്കു.
രാ_ രാ_ പി_ ജെ_ താവു.
രാ_ രാ_ സി_ സി_ വറുഗീസ്സ.
രാ_ രാ_ സി_ ഇ_ പീററർ
രാ_ രാ_ കെ_ ചുമ്മാർ
രാ_ രാ_ പി_ ഐ_ ഇട്ട്യേര_

എന്നിവരും മററും വളരെ യോഗ്യന്മാരും ഉണ്ടായിരുന്നു_ സ്കൂളുകളിലെ റിപ്പോൎട്ടുകൾ അദ്ധ്യാപകന്മാർ വായിച്ചു_ അഗ്രാസനരുടെ താല്പൎയ്യപ്രകാരം ദിവ്യശ്രീ_ ചെറുവത്തൂർ മാത്തുകത്തനാർ അവൎകൾ ഒരുപ്രസംഗംപറഞ്ഞു. രാ_ രാ_ സി_ സി_ വറുഗീസ്സു കുട്ടികൾക്കു ഒരു ഉപദേശം കൊടുത്തതുകൂടാതെ സ്ക്രൂളുകളുടെ ഉന്നതത്തെ പററിയും അതുകളുടെ ആരംഭത്തെപററിയും അല്പംപറഞ്ഞു. അഗ്രാസനരുടെ ഒരുസാരൊപദേശംകൂടി ഉണ്ടായിരുന്നു. ചിലമുതലാളികൾ വന്നതുകൂടാതെ യാതൊന്നുംതന്നെപറഞ്ഞില്ല എങ്കിലും രാ_ രാ_ സി_ സി_ വറുഗീസ്സ മലയാളത്തിന്നുടെമാർദീവന്നാസ്യോസ്സ മെത്രാപ്പോലിത്താ തിരുമനസ്സിലെക്കും ഗ്രാൻറു (സഹായധനം) തരുന്ന കൊച്ചി മഹാരാജാവു തിരുമനസ്സിലെക്കു സംഘത്തിൻപേരിൽ വന്ദനംപറഞ്ഞു അഗ്രാസനരും മാന്യന്മാരും പിരിഞ്ഞുഎന്നു പറയേണ്ടിയിരിക്കുന്നു.

ഹെ! പ്രിയവായനക്കാരെ ഇവിടത്തെ ബ: പട്ടക്കാർ ചില സൌന്ദൎയ്യപിണക്കംനിമിത്തം സംഘത്തിന്റെ സകലവിധമായിട്ടുള്ള അഭിവൎദ്ധനിയെക്ഷയിപ്പിക്കുന്നു എന്നുവ്യസനപൂൎവ്വം പ്രസ്ഥാപിക്കേണ്ടിയിരിക്കുന്നു.

തലമറന്നു എണ്ണതേയ്ക്കരുതു എന്ന പഴഞ്ചൊല്ല വീണ്ടും വീണ്ടും അവരെ ഓൎപ്പിച്ചുകൊള്ളുന്നു.

കുന്നംകുളം യാക്കൊബായ സുറിയാനി ക്രിസ്ത്യാനി അഭിവൎദ്ധിനിസംഘത്തിന്റെ മൂന്നാം വൎഷാന്തരമീററിങ്ങ് കഴിഞ്ഞ ൩൦ നു വ്യാഴാഴ്ചയായിരുന്നു. ബ: ചെറുവത്തൂർ മാത്തുകത്തനാരവൎകൾ അഗ്രാസനരായിരുന്നു. സിക്രട്ടെരി മിസ്ററർ പി_ ഐ_ ഇട്ട്യേര റിപ്പോൎട്ടു വായിച്ചു. ചിലമെമ്പ്രന്മാർ തങ്ങളുടെ അഭിപ്രായങ്ങളെപറഞ്ഞു. സഭാനാഥനായിരിക്കുന്ന നി_ വ_ ദി_ ശ്രീ_ മാർദീവന്നാസ്യോസ മെത്രാപ്പൊലീത്താതിരുമനസ്സിലെക്കു സംഘത്തിന്റെപേരിൽ വന്ദനംപറഞ്ഞു. എങ്കിലുംതിരുമനസ്സിൽനിന്നുണ്ടായിട്ടുള്ള ചില സഹായധനങ്ങളെ കൊടുത്തിട്ടുള്ളതുവായിച്ചു. മഹാന്മാരഎന്ന നടിച്ചിട്ടുള്ളവരുടെ ഉന്നതത്തെസാധിച്ചിട്ടില്ല എന്നുതന്നെ സന്തൊഷത്തൊടുകൂടി പറയണം. ഇതിന്നുമുമ്പായിട്ടു ഇവിടെഇങ്ങനെ ഒരു സംഘംതന്നെ ഏൎപ്പെടുത്തിയിട്ടില്ല ഇങ്ങനെയിരിക്കെ ഇങ്ങനെഒന്നുഉള്ളതിലെക്കു ധനവാന്മാർ ചെയ്യേണ്ടുന്നമുറകളെ അവർ ചെയ്യാതെയിരിക്കുന്നതു ഓൎക്കുമ്പോൾ അവൎഇപ്പോഴും മൌനത്തിൽ തന്നെഇരിക്കുന്നു എന്നു പ്രസ്ഥാപിക്കുന്നതിൽ ആൎക്കുംപരിഭവം ഉണ്ടാകയില്ലഎന്നാണ വിചാരിക്കേണ്ടതു

എന്നു (പി_ ഐ_ ഇ_)

# മലങ്കര ഇടവകപ്പത്രിക.

## പത്രിക വിലവിവരം.

| | ബ്രിട്ടീഷ | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററ പ്രതിക്കു | | ,, | ൪ |
| **പരസ്യക്കൂലി** | | | |
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽസ്റ്റാമ്പായൊ തപാൽസ്റ്റാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

## പരസ്യം.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

MARTHOMAS PRESS

KOTTAYAM